

കെ. രാജേശ്വരി

# കമ്യൂണിസ്റ്റ് മന്ത്രിമാരെന്താ കുടിലിൽ താമസിക്കണോ?

വിപ്ലവപാർട്ടിയുടെ സംസ്ഥാന നേതാക്കളധികവും എയർകണ്ടീഷൻ ചെയ്ത കാറിൽ മാത്രം സഞ്ചരിക്കുന്നവരാണ്. തീവണ്ടിയിലായാലും എ.സി നിർബന്ധം. തീയിൽകുരുത്ത നേതാക്കൾ എ.സിയില്ലെങ്കിൽ വാടിപ്പോകും. പരമോന്നത നേതാവ് ഗൾഫിൽ ചെല്ലുമ്പോൾ സെവൻസ്റ്റാർ ഡീലക്സ് ഹോട്ടലിലാണ് പള്ളിയുറക്കം. ദിവസവാടക അമ്പതിനായിരത്തിനുമേൽ. ഏണസ്റ്റോ ചെ ഗുവേരയുടെ എളയപ്പൻെറ മകനായി ഭാവിക്കുന്ന മാർക്സിസ്റ്റ് മന്ത്രി തീറ്റക്കാര്യത്തിൽ ഭീമനെയും ബകനെയും തോൽപിക്കുന്ന മഹാപ്രതിഭയാണ്. ടിയാൻ ഒരുനേരം ചപ്പാത്തിക്കും ഫ്രൈഡ് റൈസിനുമൊപ്പം പതിനെട്ട് കരിമീൻ അകത്താക്കുമെന്ന് വർഗശത്രുക്കൾ പ്രചരിപ്പിക്കുന്നു.

സഖാവ് ഏറമ്പാല കൃഷ്ണൻനായർ. വിപ്ലവത്തിൻെറ രക്തനക്ഷത്രം. കയ്യൂർ സമരനായകൻ, മീനമാസത്തിലെ സൂര്യൻ. അധ്വാനിക്കുന്നവരുടെയും ഭാരം ചുമക്കുന്നവരുടെയും ഉന്നമനത്തിനായി ഊണുമുറക്കവും ഉപേക്ഷിച്ച പൊതുജനസേവകൻ. മുനയൻകുന്ന് സമരകാലത്ത് ഇദ്ദേഹം കൊടുംകാട്ടിൽ ചക്കപ്പഴം മാത്രം തിന്ന് 15 ദിവസം കഴിച്ചുകൂട്ടിയെന്നാണ് ഐതിഹ്യം. ഒളിവിലും കാരാഗൃഹത്തിലുമായി ഏറെ വർഷങ്ങൾ ചെലവഴിച്ച സഖാവ് പിന്നെ ജില്ലാ സെക്രട്ടറിയായി, എം.പിയായി, എം.എൽ.എയായി, പലതവണ സംസ്ഥാന സെക്രട്ടറിയായി, മൂന്നുവട്ടം കേരള മുഖ്യമന്ത്രിയുമായി...

മൂന്നാംവട്ടം മുഖ്യമന്ത്രിയായി വിലസുമ്പോഴാണ് ഇളയ മകൻ വിനോദിൻെറ വിവാഹം. നവദമ്പതികളുടെ ചിത്രം പത്രത്തിൽ കണ്ട് പാവം ജനം അന്തംവിട്ടു. കയ്യൂർ സമരനായകൻെറ സ്നുഷ സർവാഭരണവിഭൂഷിത. 250 പവൻെറ പണ്ടമുണ്ട് പഹച്ചിയുടെ ദേഹത്ത്. രണ്ടുകിലോ സ്വർണം! ശാരദടീച്ചർ മണിച്ചൻെറ ബെൻസിൽ ഗുരുവായൂർക്ക് തൊഴാൻപോയി എന്നൊക്കെ *ക്രൈം* എഴുതുന്ന കാലമാണ്. വിനോദിൻെറ വിവാഹത്തെച്ചൊല്ലിയുമുണ്ടായി വിവാദം. പണ്ടം ചോദിച്ചുവാങ്ങിയതല്ല, പെൺകുട്ടിയുടെ അച്ഛനമ്മമാർ മനസ്സറിഞ്ഞ് അണിയിച്ചതാണെന്ന് സഖാവ് വിശദീകരിച്ചു. അതോടെ സംശയം മാറി. മനസ്സറിഞ്ഞു നൽകുന്ന പണവും പണ്ടവും നിരസിക്കണമെന്ന് കമ്യൂണിസ്റ്റ് മാനിഫെസ്റ്റോയിലില്ല, സി.പി.എം ഭരണഘടനയിലുമില്ല.

ആഡംബരത്തിലും ആർഭാടത്തിലും മുഖ്യൻെറ മകനേറതിനേക്കാൾ കേമമായിരുന്നു ധനകാര്യമന്ത്രിയുടെ ദൗഹിത്രിയുടെ കാതൽ തിരുമണം. ഇത്തവണ പാർട്ടിക്കകത്തു തന്നെ തർക്കമുണ്ടായി. തൻെറ മകളുടെ മകളുടേത് മിശ്രവിവാഹമായിരുന്നെന്നും ഹിന്ദു-മുസ്‌ലിം മൈത്രിക്കുവേണ്ടിയാണ് ധനവ്യയമെന്നും ശിവദാസമേനോൻ വ്യക്തമാക്കിയപ്പോൾ ആ പുക്കാറും അവസാനിച്ചു.

കമ്യൂണിസ്റ്റുകാരത്രയും ലളിതജീവിതം നയിക്കുന്നവരും ബൂർഷ്വാ ദുഃശീലങ്ങളെ ചെറുത്തുനിൽക്കുന്നവരുമാണെന്നാണ് പണ്ടൊക്കെ ജനം കരുതിയിരുന്നത്. ഇല്ലം വിറ്റുകിട്ടിയ സംഖ്യ

പാർട്ടിക്ക് സംഭാവന ചെയ്ത ഇ.എം.എസ്, പാർലമെൻറ് അംഗമായിരുന്നപ്പോഴും തീവണ്ടിയിൽ മൂന്നാം ക്ലാസിൽ യാത്രചെയ്തിരുന്ന കെ.സി. ജോർജ്, പാർട്ടി ഓഫീസിൽ സ്ഥിരതാമസക്കാരനായിരുന്ന സഖാവ് ആർ. സുഗതൻ, അങ്ങനെയങ്ങനെ ഒട്ടേറെ ത്യാഗമൂർത്തികൾ. മുഖ്യമന്ത്രിസ്ഥാനമൊഴിഞ്ഞ് തൃശൂർക്ക് തീവണ്ടി കയറിപ്പോയ അച്യുതമേനോനെയും പെരുമ്പാവൂർക്ക് ബസിൽ പോയ പി.കെ.വിയെയും ജനം കണ്ടിട്ടുണ്ട്. കമ്യൂണിസ്റ്റുകാരുടെ വിവാഹം ഏറ്റവും എളിയ നിലയിൽ, പാർട്ടി ആചാരപ്രകാരം നടത്തും. സി.കെ. വിശ്വനാഥൻെറയും സി.കെ. ഓമനയുടെയും മകൻ ബിനോയ് കൂത്താട്ടുകുളം മേരിയുടെയും സി.എസ്. ജോർജിൻെറയും മകൾ ഷൈലയെ പരിണയിച്ചത് ഉദാഹരണം. ജാതകം നോക്കിയില്ല, ജാതിയും നോക്കിയില്ല. നാദസ്വരമേളമോ മുല്ലപ്പൂപന്തലോ ഉണ്ടായില്ല. നാടിൻെറ നാനാഭാഗത്തു വന്നുചേർന്ന വൈ.എഫ്.എസ്.എഫ് സഖാക്കൾക്ക് ഓരോ ഗ്ലാസ് ചായയും രണ്ടുവീതം ബിസ്കറ്റും കൊടുത്തു. സുഖം, സന്തോഷം, സമാധാനം.

ഇപ്പോഴോ? കാലംമാറി, കഥമാറി. സെപ്റ്റംബർ 28ാം തീയതി തൃശൂർ സാഹിത്യ അക്കാദമി ഹാളിൽ ഭഗത്സിംഗ് അനുസ്മരണ ചടങ്ങിൽ സി.എൻ. ജയദേവൻ (മുൻ എം.എൽ.എ) പറഞ്ഞു: ചിങ്ങമാസത്തിൽ നൂറിലധികം വിവാഹച്ചടങ്ങുകളിൽ പങ്കെടുത്തു. ഏറ്റവുമധികം ആർഭാടം കണ്ടത് ഒരു കമ്യൂണിസ്റ്റ് നേതാവിൻെറ വീട്ടിലാണ്.

വിപ്ലവപാർട്ടിയുടെ സംസ്ഥാന നേതാക്കളധികവും എയർകണ്ടീഷൻ ചെയ്ത കാറിൽ മാത്രം സഞ്ചരിക്കുന്നവരാണ്. തീവണ്ടിയിലായാലും എ.സി നിർബന്ധം. തീയിൽകുരുത്ത നേതാക്കൾ എ.സിയില്ലെങ്കിൽ വാടിപ്പോകും. പരമോന്നത നേതാവ് ഗൾഫിൽ ചെല്ലുമ്പോൾ സെവൻ സ്റ്റാർ ഡീലക്സ് ഹോട്ടലിലാണ് പള്ളിയുറക്കം. ദിവസവാടക അമ്പതിനായിരത്തിനുമേൽ. ഏണസ്റ്റോ ചെ ഗുവേരയുടെ എളയപ്പൻെറ മകനായി ഭാവിക്കുന്ന മാർക്സിസ്റ്റ് മന്ത്രി തീറ്റക്കാര്യത്തിൽ ഭീമനെയും ബകനെയും തോൽപിക്കുന്ന മഹാപ്രതിഭയാണ്. ടിയാൻ ഒരുനേരം ചപ്പാത്തിക്കും ഫ്രൈഡ് റൈസിനുമൊപ്പം പതിനെട്ട് കരിമീൻ അകത്താക്കുമെന്ന് വർഗശത്രുക്കൾ പ്രചരിപ്പിക്കുന്നു.

ഏതൊരു സർക്കാറും അധികാരത്തിൽ വരുന്നയുടൻ ചില പ്രഖ്യാപനങ്ങൾ നടത്തും: ചെലവുചുരുക്കും, അഴിമതി തടയും, ഉദ്യോഗസ്ഥരെ നിലക്കുനിറുത്തും, ഭരണം കാര്യക്ഷമമാക്കും, മന്ത്രിമാർ ആഴ്ചയിൽ ആറുദിവസം തലസ്ഥാനത്തുണ്ടാകും, ആളാംപ്രതി മുമ്മൂന്നു ചക്ക മുള്ളോടെ മുണുങ്ങും... ഇതിലൊന്നുപോലും നടപ്പാകില്ല എന്ന് അവർക്കറിയാം. നമുക്കുമറിയാം. എന്നാലും പ്രഖ്യാപിക്കുന്നവർക്ക് അതൊരു സുഖം, കേൾക്കുന്നവർക്ക് ഒരു രസം.

ചെലവുചുരുക്കലിൻെറ ഭാഗമായി മന്ത്രിമാർ അംബാസഡർ കാറുകളേ ഉപയോഗിക്കൂ എന്ന് അച്യുമ്മാൻ പ്രഖ്യാപിച്ചു. അനന്തരവൻമാർ മുറുമുറുത്തു. ആർക്കുവേണം അംബാസഡർ? കഴിഞ്ഞസർക്കാറിൻെറ കാലത്തുവാങ്ങിയ ആഡംഭരക്കാറുകൾ തുരുമ്പെടുത്തുപോകും, അംബാസഡറിന് പെട്രോൾകാശ് കൂടുതലാണ്, മെയിൻറനൻസ് മുതലാകില്ല എന്നൊക്കെയായി തടസ്സവാദങ്ങൾ. ഏതാനും ചില മണ്ടൻമാർ അംബസാഡറിൽ ഒതുങ്ങി. മിടുക്കൻമാർ സ്കോഡ ഒക്ടേവിയയിൽ മുളിപ്പറക്കുന്നു.

പുതിയ മന്ത്രിമാർ ചാർജെടുത്താലുടൻ ഔദ്യോഗികവസതിയുടെ 'അറ്റകുറ്റപ്പണി' നിർബന്ധമാണ്. മരാമത്തു വകുപ്പിലെ ഉദ്യോഗസ്ഥർക്കും കോൺട്രാക്ടർമാർക്കും പത്തുപുത്തനുണ്ടാക്കാനും പ്രതിപക്ഷക്കാർക്ക് ആക്ഷേപിക്കാനുമുള്ള മനോഹരമായ ഒരവസരംകൂടിയാണിത്. 1991ൽ ടി.എച്ച്. മുസ്തഫ മന്ത്രിമന്ദിരം മോടിപിടിപ്പിക്കാൻ രണ്ടുലക്ഷം രൂപ ചെലവഴിച്ചപ്പോൾ, കരുണാകരൻ കാറപകടത്തെത്തുടർന്ന് ക്ലിഫ് ഹൗസ് വളപ്പിൽ കുളംകുഴിച്ചപ്പോൾ, ഏറ്റവുമൊടുവിൽ വക്കം പുരുഷോത്തമൻ ഔദ്യോഗിക വസതി പുതുക്കിപ്പണിതപ്പോൾ എന്തൊക്കെ ആരോപണമുന്നയിച്ചവരാണ്, സി.പി.ഐക്കാരും മാർക്സിസ്റ്റുകളും?

ഇപ്പോഴിതാ, മന്ത്രി കോടിയേരി ബാലകൃഷ്ണൻ ഔദ്യോഗിക വസതിയുടെ അറ്റകുറ്റപ്പണികൾക്കായി 17,40,500 രൂപ ചെലവഴിച്ചിരിക്കുന്നു! (ചികുൻ ഗുനിയ തടയാൻ ചേർത്തലക്ക് ആദ്യഗഡുവായി അനുവദിച്ച തുക പത്ത് ലക്ഷമാണെന്ന് ഓർക്കണം). അറ്റകുറ്റപ്പണിക്ക് പതിനേഴര ലക്ഷം പൊടിക്കണമെങ്കിൽ മൻമോഹൻ ബംഗ്ലാവ് വളരെ ജീർണാവസ്ഥയിലായിരുന്നിരിക്കണം. അങ്ങനെയെങ്കിൽ ഇതിനുമുമ്പ് അവിടെ താമസിച്ച എം.വി. രാഘവനാണ് ഉത്തരവാദി. തുക അദ്ദേഹത്തിൽനിന്ന് ഈടാക്കാൻ നിയമനടപടി കൈക്കൊള്ളണം.

മൻമോഹൻ ബംഗ്ലാവിൻെറ വളപ്പ് കാടുകയറിയും കെട്ടിടം മുഷിഞ്ഞ് മാറാല പിടിച്ചുമല്ല കിടന്നിരുന്നതെങ്കിലോ? എങ്കിലും കോടിയേരിയെ പഴി പറയരുത്. പകരം അദ്ദേഹത്തിൻെറ സൗന്ദര്യബോധത്തെ പ്രകീർത്തിക്കണം. ആഭ്യന്തരം മാത്രമല്ല, ടൂറിസവും സഖാവിൻെറ വകുപ്പാണെന്ന് ഓർമിക്കണം.

വാസ്തുശാസ്ത്രപ്രകാരമുള്ള മാറ്റങ്ങൾ വരുത്താൻ വേണ്ടിയാണ് പണം പൊടിച്ചതെന്നും മൻമോഹൻ ബംഗ്ലാവിൻെറ ഗേറ്റ് മൂന്നുതവണ മാറ്റിസ്ഥാപിച്ചെന്നും ചില ദോഷൈകദൃക്കുകൾ പറയുന്നു. മാർക്സിസം-ലെനിനിസവും വാസ്തുവിദ്യയും എന്ന വിഷയം ഗവേഷണ വിധേയമാക്കേണ്ടതാണ്. കസ്റ്റഡിമരണം കുറയണമെങ്കിൽ കാണിപ്പയ്യൂർ നമ്പൂതിരിപ്പാടിനെയല്ല കാനാടിചാത്തനെ സമീപിക്കുന്നതിലും തെറ്റൊന്നുമില്ല.

മാർക്സിസ്റ്റുകാർ തേങ്ങ ഉടയ്ക്കുമ്പോൾ സി.പി.ഐക്കാർ ചിരട്ടയെങ്കിലും ഉടയ്ക്കണം. അല്ലെങ്കിൽ ചേപ്ര. കോടിയേരിയിൽനിന്ന് ആവേശം ഉൾക്കൊണ്ട് സഖാവ് സി. ദിവാകരൻ 'സാനഡു'വിൻെറ അറ്റകുറ്റപ്പണി നടത്തിച്ചു. ചെലവായത് വെറും 11,75,300 രൂപ. സാനഡുവിലെ മുൻ താമസക്കാരൻ ബാബുദിവാകരനായിരുന്നു. അദ്ദേഹം എന്തൊക്കെ നാശനഷ്ടങ്ങളാണ് കെട്ടിടത്തിനും വളപ്പിനും വരുത്തിവെച്ചതെന്ന് നമുക്കറിയില്ല. പാവം സി. ദിവാകരൻ മന്ദിരത്തിൻെറ മോടിവർധിപ്പിച്ചു എന്നുമാത്രം അറിയാം.

സി.പി.എമ്മുകാരോളം മഹാമനസ്കരല്ല സി.പി.ഐക്കാർ. ദിവാകരൻ സഖാവിൻെറ ബൂർഷ്വാ ജീവിതശൈലിക്കെതിരെ സംസ്ഥാന എക്സിക്യൂട്ടിവിലും സ്റ്റേറ്റ് കൗൺസിലിലും കടുത്ത വിമർശമുണ്ടായി എന്നാണ് പത്രങ്ങൾ പറയുന്നത്. ഭാർഗവനാശാൻപോലും ദിവാകരനെ വിമർശിച്ചുവത്രെ! ഭക്ഷ്യ-സിവിൽ സപ്ലൈസ് വകുപ്പിൽ മന്ത്രിപത്നിയുടെ ഭരണമാണെന്നും മന്ത്രിക്കുപകരം ഭാര്യ സ്റ്റേറ്റ്കാറിൽപോയി ഔദ്യോഗിക ചടങ്ങ് ഉദ്ഘാടനം ചെയ്തെന്നും വരെ ചിലർ ആക്ഷേപിച്ചുപറഞ്ഞു.

പഴയ ശിവഗിരി വാസത്തിൻെറ ചില അംശങ്ങൾ വെളിയം ഭാർഗവനിൽ ഇപ്പോഴുമുണ്ട്. അതുകൊണ്ടാണ് ഡി.ഐ.സി ബാന്ധവത്തെ എതിർത്തത്, എ.ഡി.ബി വായ്പയെ തള്ളിപ്പറഞ്ഞത്, മന്ത്രിമാർക്ക് മിതവ്യയശീലം ഉപദേശിക്കുന്നത്. ശിവഗിരിയിൽ തുടർന്നിരുന്നെങ്കിൽ ബെൻസുകാറും സ്കോച്ചും വിസ്കിയും ശീലമായേനെ. കമ്യൂണിസത്തിലേക്കു മാർഗംകൂടിയതുകൊണ്ട് അതുമില്ല, ഇതുമില്ല എന്ന അവസ്ഥയിലായി. ഭാർഗവൻ സഖാവിൻെറ മുന്നിലുള്ള വാർപ്പുമാതൃകകൾ അച്യുതമേനോനും വി.വി.



ചികുൻ ഗുനിയ തടയാൻ ചേർത്തലക്ക് ആദ്യഗഡുവായി അനുവദിച്ചത് 10 ലക്ഷം രൂപ. സഖാവ് സി. ദിവാകരൻ 'സാനഡു'വിൻെറ അറ്റകുറ്റപ്പണിക്ക് ചെലവാക്കിയത് വെറും 11,75,300 രൂപ.

*സി. ദിവാകരൻ*



കവിത

എം.ചന്ദ്രപ്രകാശ്

# ജലം

കണ്ണിനുള്ളിൽ
ജലം എവിടെ ഒളിക്കുന്നു?
കാട്ടിനുള്ളിലെ കാട്ടാറു തേടിപ്പോകവെ
അവൾ ചോദിച്ചു.
മേഘത്തിനുള്ളിൽ
ജലം എവിടെ ഒളിക്കുന്നു?
മൂർധാവിൽ ഒരു മഴത്തുള്ളി
വന്നു വീണപ്പോൾ ഞാൻ ചോദിച്ചു.
കാറ്റിലൂടെ വന്ന ഒരു ശബ്ദം പറഞ്ഞു,
ജലം ജലത്തിനുള്ളിൽ ഒളിക്കുന്നു.
ഒളിച്ചേ, കണ്ടേ കളിച്ചുനടന്ന
പുള്ളിമാനുകൾ
മനുഷ്യമണത്തിലേക്കു തിരിഞ്ഞുനോക്കി.
അവൾ പറഞ്ഞു, കടലിനുള്ളിൽ
ഒരു കൊട്ടാരമുണ്ടായിരുന്നു.
അവിടെ ഒരു രാജകുമാരി
സസുഖം വാണിരുന്നു.
ഒരിക്കൽ ഒരു രാക്ഷസൻ വന്ന്
ജലമെല്ലാം കുടിച്ചുവറ്റിച്ചു.
മീനിനെപ്പോലെ ശ്വാസം കിട്ടാതെ
രാജകുമാരി പിടഞ്ഞുമരിച്ചു.
ആ രാജകുമാരിയുടെ
അടുത്ത ജന്മമാണ് ജലം.
എങ്കിൽ നിന്നെ ഉപേക്ഷിച്ച് ഞാൻ
ജലത്തിലേക്ക് പോകുന്നു
അതുവേണ്ട, ആ രാജകുമാരി ഞാനാണ്.

●

രാഘവനുമാണ്. മന്ത്രിയായിരുന്നപ്പോൾ കെ.പി. പ്രഭാകരന് അംബസാഡർ മതിയായിരുന്നല്ലോ? മകൻ കെ.പി. രാജേന്ദ്രന് എന്തിനാണ് സ്കോഡ ഒക്ടേവിയ?

ജീവിതത്തിലൊരിക്കലെങ്കിലും മന്ത്രിയാകാത്ത, എ.സി കാറിൽ സഞ്ചരിക്കാത്ത, എ.സി മുറിയിൽ താമസിക്കാത്ത, പൊടിയരിക്കഞ്ഞിയും ചുട്ട പപ്പടവും കഴിച്ചുജീവിക്കുന്ന വെളിയം ഭാർഗവനുണ്ടോ സി. ദിവാകരൻ അനുഭവിക്കുന്ന കഷ്ടപ്പാട് മനസ്സിലാകുന്നു?

മുമ്പ് വി.കെ. ഇബ്രാഹിംകുഞ്ഞ് താമസിച്ചിരുന്ന 'ലിൻഡ് ഹേഴ്സ്റ്റ്' മോടിപിടിപ്പിക്കാൻ എം. വിജയകുമാർ പൊതുഖജനാവിൽനിന്ന് ചെലവിട്ടത് 2,98,600 രൂപ. തൊട്ടുപിന്നാലെയുണ്ട് സഖാക്കൾ എ.കെ. ബാലനും എം.എ. ബേബിയും. പ്രേമചന്ദ്രനും ബിനോയ് വിശ്വവും മോശം; ഗുരുദാസനും സുധാകരനും മഹാമോശം. വക്കം പുരുഷോത്തമൻ 15 ലക്ഷം പൊടിച്ച ക്ലിഫ് ഹൗസിൻമേൽ പിന്നെയും 68,400 രൂപ ചെലവഴിച്ച വി.എസ്. അച്യുതാനന്ദൻ അഭിനന്ദമർഹിക്കുന്നുണ്ട്. കവടിയാർ ഹൗസിൻെറ അറ്റകുറ്റപ്പണിക്ക് 40,300 രൂപ ചെലവിട്ട പി.കെ. ഗുരുദാസനും അജന്തക്കുവേണ്ടി 37,000 ചെലവഴിച്ച ജി. സുധാകരനും വിപ്ലവപാർട്ടിക്ക് അപമാനമാണ്. രണ്ടാൾക്കുമെതിരെ നടപടിവേണം. മന്ത്രിസ്ഥാനത്തുനിന്ന് നീക്കി പകരം കൊള്ളാവുന്ന മറ്റാരെയെങ്കിലും നിയമിക്കണം.

ലിൻഡ് ഹേഴ്സ്റ്റിനുമേൽ അവകാശവാദമുന്നയിച്ച് നിരാശപ്പെട്ടതാണ് പി.കെ. ശ്രീമതി. കേന്ദ്രകമ്മറ്റി അംഗമെന്ന പരിഗണനപോലും കിട്ടിയില്ല. വെറും സ്റ്റേറ്റ് കമ്മിറ്റി മെമ്പറായ വിജയകുമാർ ബംഗ്ലാവ് അടിച്ചുമാറ്റി. ലിൻഡ് ഹേഴ്സ്റ്റില്ലെങ്കിൽ സർക്കാർ കെട്ടിടമേ വേണ്ട എന്നു കെറുവിച്ച് ടീച്ചർ വാടക വീട്ടിൽ കുടിയേറി. സഖാക്കൾ കെ.പി. രാജേന്ദ്രൻ, മുല്ലക്കര രത്നാകരൻ, എസ്. ശർമ, എളമരം കരീം എന്നിവരും വാടകവീടുകളിൽ തന്നെ. കരീംക്കയുടെ പ്രതിമാസ വാടക 19,168 രൂപയാണ്. മറ്റുസഖാക്കളുടേതും ഏതാണ്ട് ഇതേനിരക്കിൽ തന്നെയായിരിക്കും. പാലോളി സഖാവിൻെറയും തോമസ് ഐസക്കിൻെറയും ഔദ്യോഗിക വസതികൾ മോടിപിടിപ്പിച്ചതിൻെറ കണക്ക് വരാനിരിക്കുന്നതേയുള്ളൂ. അവരും മോശമാകില്ല എന്നു പ്രത്യാശിക്കുക.

വീട് മോടിപിടിപ്പിക്കുന്നതിൽ മാത്രമല്ല ഭരണരംഗത്തും മുമ്പന്മാരാണ് കോടിയേരിയും ദിവാകരനും. ബാലകൃഷ്ണൻെറ ഭരണത്തിൻ കീഴിൽ കസ്റ്റഡിമരണം കൂടി, ഗുണ്ട-മാഫിയ സംഘങ്ങൾ പെരുകി. ദിവാകരൻെറ ശ്രമഫലമായി ഉപ്പുതൊട്ട് കർപ്പൂരംവരെ സകലതിനും വിലകൂടി. ഇടതുഭരണം ജോറാകുന്നുണ്ട്. കുഞ്ഞൂഞ്ഞിൻെറ രണ്ടാംവരവിന് വേണ്ടി കാത്തിരിപ്പിൻ! ഉണർവുള്ള മണവാട്ടികളേ ദീപങ്ങൾ കൊളുത്തുവിൻ!

●